ഒരു കുലപർവ്വതം പോലെ വിളങ്ങിയ ഈ മഹാമേരുവിന്റെ ദൈവശാസ്ത്ര യാത്രയും, ആ യാത്ര ദൈവശാസ്ത്ര വിദ്യാഭ്യാസത്തിന് വൈദികരെയും വൈദി കവിദ്യാർത്ഥികളെയും എപ്രകാരം സജ്ജമാക്കി എന്നതും പഠനവിഷയമാക്കേ ണ്ടതുണ്ടെന്നത് നൂറുവട്ടം ഉറപ്പാണ്. ഒരു ഗവേഷണതലത്തിൽ നിന്നുകൊണ്ട് ഈ വിഷയത്തെ 3 തലത്തിൽ കാണുവാനാണ് ശ്രമിക്കുന്നത്.

i) വി.സി. സമുവേലച്ചന്റെ ലഘുജീവചരിത്രവും രചനകളും

ii) വി.സി. സമുവേലച്ചന്റെ ദൈവശാസ്ത്ര യാത്ര

iii) ആ ദൈവശാസ്ത്രയാത്ര വൈദികരെയും വൈദികവിദ്യാർത്ഥികളെയും ദൈവശാസ്ത്ര വിദ്യാഭ്യാസത്തിന് എപ്രകാരം സജ്ജമാക്കി?

**2. വി.സി. സമുവേൽ അച്ചന്റെ ലഘുജീവചരിത്രവും രചനകളും**

**2.1 ജനനവും ബാല്യകാലവും**

1912 ഏപ്രിൽ 6-ന് പത്തനംതിട്ട ഓമല്ലൂർ ഇടയിൽ വീട്ടിൽ ഇ.ഐ. ചെറിയാ ന്റെയും അന്നമ്മ ചെറിയാന്റെയും 9 മക്കളിൽ അഞ്ചാമനായി ജനനം. സ്കൂൾ അദ്ധ്യാപകനായിരുന്നു അദ്ദേഹത്തിന്റെ പിതാവ്. മലയാളം, സംസ്കൃതം, തമിഴ് ഭാഷകളിൽ അഗ്രഗണ്യനായിരുന്നു എന്നു മാത്രമല്ല തികഞ്ഞ ദൈവഭക്തനു മായിരുന്നു. അപ്രകാരമുള്ള കുടുംബാന്തരീക്ഷം അക്ഷരങ്ങളോടും ദൈവ ത്തോടും പ്രണയം വളർത്തുന്നതിന് അച്ചനെ സഹായിച്ചു എന്ന് അച്ചനെക്കു റിച്ച് എഴുതിയ പുസ്തകത്തിൽ അദ്ദേഹത്തിന്റെ ആത്മസ്നേഹിതൻ കൂടിയായ സണ്ണി കുളത്താക്കൽ രേഖപ്പെടുത്തുന്നു.[3]

നിരവധി ആരോഗ്യപ്രശ്നങ്ങൾ വളരെ ചെറുപ്പത്തിൽ തന്നെ സമുവേൽ എന്ന ബാലനെ അലട്ടിയെങ്കിലും കാലക്രമേണ അദ്ദേഹം ആരോഗ്യം വീണ്ടെ ടുത്തു.

**2.2. വിദ്യാഭ്യാസം**

തന്റെ പിതാവിനാൽ തന്നെ സ്ഥാപിതമായ ഓമല്ലൂരുള്ള ചീക്കനാൽ പ്രൈമറി സ്കൂളിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയ സമു വേൽ പത്തനംതിട്ട ഗവൺമെന്റ് ഇംഗ്ലീഷ് മിഡിൽ സ്കൂളിൽ നിന്നും കോഴ ഞ്ചേരി സെന്റ് തോമസ് ഇംഗ്ലീഷ് ഹൈസ്കൂളിൽ നിന്നും ഹൈസ്കൂൾ വിദ്യാ ഭ്യാസം ഡിസ്റ്റിംഗ്ഷനോടെ പാസ്സായി. 1931-ൽ ഇംഗ്ലീഷ് സ്കൂൾ ലീവിംഗ് സെർട്ടി ഫിക്കറ്റ് ലഭിച്ചതിന് ശേഷം സുറിയാനി ഭാഷയിൽ പ്രത്യേക പരിശീലനം നേടി. 1948-ൽ ആലുവ യു.സി. കോളജിൽ നിന്ന് ഒന്നാം റാങ്കോടെ ഫിലോസഫി യിൽ ബിരുദവും 1950-ൽ മദ്രാസ് ക്രിസ്ത്യൻ കോളേജിൽ നിന്ന് ബിരുദാന ന്തര ബിരുദവും കരസ്ഥമാക്കി. 1953-ൽ സെനറ്റ് ഓഫ് സെറാംമ്പുരിൽ നിന്ന് വേദശാസ്ത്രത്തിൽ ഡിസ്റ്റിംഗ്ഷനോടെ ബിരുദം നേടി. തുടർന്ന് 1954-ൽ ന്യൂയോർക്ക് യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ നിന്ന് Sacred Theology യിൽ ബിരുദാനന്തര ബിരുദവും 1957 യേൽ യൂണിവേഴ്സിറ്റിയിൽ നിന്നും പി.എച്ച്.ഡി.യും കരസ്ഥമാക്കി. പിന്നീട് Christian Institute for the Study of Religion and Society (CISRS) യിലും യു.എസിലെ യൂണിവേഴ്സിറ്റി ഓഫ് ചിക്കാഗോയിലും Post Doctoral Research Scholar ആയി പ്രവർത്തിച്ചു.[4]

**2.3 മഞ്ഞനിക്കര മല്പാൻ**

1933-1936 വരെയുള്ള കാലഘട്ടത്തിൽ മഞ്ഞനിക്കര സെന്റ് ഇഗ്നേഷ്യസ് സെമിനാരിയിൽ താമസിച്ച് മാർ യൂലിയോസിന്റെയും അപ്രേം അഹാദിന്റെയും (പിന്നീട് ഇഗ്നാത്തിയോസ് യാക്കോബ് III) കീഴിൽ സുറിയാനിഭാഷാഭ്യസനം നടത്തി. അതിനു ശേഷം 4 കൊല്ലം സുറിയാനി അദ്ധ്യാപകനായും മഞ്ഞനി ക്കര സെമിനാരിയിൽ സേവനം അനുഷ്ഠിച്ചു. ഈ രണ്ട് പിതാക്കാന്മാരുടെ വിവർത്തകനായി അവരോടൊപ്പം യാത്രചെയ്യുന്നതിന് സമുവേൽ അച്ചന് ഇട യായി. മാർ യൂലിയോസിന്റെ സെക്രട്ടറിയായും ഇതേസമയം അച്ചൻ പ്രവർ ത്തിച്ചു.

മഞ്ഞനിക്കര സെമിനാരിയിലെ ഈ താമസകാലയളവിൽ സുറിയാനിയിലെ ഒട്ടുമിക്ക പുസ്തകങ്ങളും അച്ചൻ വായിച്ചു എന്നു മാത്രമല്ല ഈ വായനകൾ സുറിയാനി പിതാക്കൻമാരുടെ ദൈവശാസ്ത്ര ദർശനങ്ങൾ ആഴമായി പഠിക്കു ന്നതിനുള്ള ജിജ്ഞാസ അച്ചനിൽ ജനിപ്പിച്ചു. അബ്ദുൾ അഹാദ് റമ്പാനോടൊപ്പം (പിന്നീട് യാക്കോബ് ത്രിതീയൻ പാത്രിയർക്കീസ് ) മഞ്ഞനി ക്കര സെമിനാരിയുടെ സ്ഥാപക മല്പാനാണ് വി.സി. സമുവേൽ അച്ചൻ.[5]

1940-1944 കാലയളവിൽ കോട്ടയം ചെങ്ങളം സെന്റ് തോമസ് യാക്കോബായ സുറിയാനി പള്ളിയുടെ വികാരിയായി സേവനമനുഷ്ഠിക്കുന്നതിനോടൊപ്പം പത്തിൽ അധികം ശെമ്മാശൻമാർക്ക് മല്പാനുമായിരുന്നു. സമുദായ കേസ് മൂലം മറ്റ് സെമിനാരികൾ അടഞ്ഞ് കിടന്നിരുന്നതിനാൽ ഇവിടെയായിരുന്നു വൈദിക വിദ്യാഭ്യാസം നടന്നു വന്നിരുന്നത്.[6]

**2.4 പൗരോഹിത്യം**

1935 മാർച്ച് 3-ന് കോറൂയോ പട്ടവും, 1936 മാർച്ച് 14-ന് യവ്പദ്യക്ക്നോ പട്ട വും, 1932 സെപ്റ്റംബർ 12-ന് മ്ശംശോനോപട്ടവും അച്ചൻ സ്വീകരിച്ചു. 1938 ജനുവരി 9-ന് മലങ്കരയ്ക്ക് മുഴുവനായി (Entire Church of Malabar) കശ്ശീശ സ്ഥാനം സ്വീകരിച്ചു.[7]

**2.5 ഇടയശുശ്രൂഷ**

ആലുവ യു.സി. കോളേജിലെ പഠനകാലത്ത് കോളേജ് ചാപ്പലിലും ആലു വായ്ക്ക് സമീപമുള്ള ഇടവകകളിലും മദ്രാസ് ക്രിസ്ത്യൻ കോളേജിലെ പഠന കാലയളവിൽ കോളേജ് ചാപ്പലിലും മദ്രാസിലെ ഇടവകകളിലും കോയമ്പ ത്തൂർ തടാകം ആശ്രമത്തിലും സമുവേലച്ചൻ ഇടയശുശ്രൂഷയിലേർപ്പെട്ടു. ബാംഗ്ലൂരിലെ ജീവിത നാളുകളിൽ ആ പ്രദേശങ്ങളിലെ നിരവധി ദൈവാലയ ങ്ങളിൽ അച്ചൻ ശുശ്രൂഷിക്കുകയും പുതിയ ദൈവാലയങ്ങൾ സ്ഥാപിക്കുകയും ചെയ്തു. Trinity Circle ൽ ഉള്ള Holy Trinity Church ന്റെ ആദ്യ മുഴുവൻ സമയ വികാരിയായിരുന്നു അച്ചൻ (1950-53). Jalahally St. Mary's (1952-53, 1957-59) Bangalore St. Thomas Cathedral (1968-72), Bangalore East St. Thomas Maha Edavaka (1976-82), Vijayanagar St. Stephen's (1982-98) എന്നീ ദൈവാലയങ്ങളിലെ സ്ഥാപക വികാരിയുമായിരുന്നു.[8]

1968-ൽ എത്യോപ്യയിലേക്കും മറ്റ് ആഫ്രിക്കൻ രാജ്യങ്ങളിലേക്കുമുള്ള മല ങ്കരസഭയുടെ അംബാസിഡർ ആയി പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവ തിരു മേനി സമുവേലച്ചനെ നിയമിച്ചു. ഈ കാലയളവിൽ Adis Ababa-ലും എത്യോ പ്യയിലുമുള്ള സഭാജനങ്ങളുടെ വികാരിയായി അദ്ദേഹം ശുശ്രൂഷിച്ചു.[9]

**2.6 കുടുംബം**

പതിനാറ് വർഷത്തെ തന്റെ പൗരോഹത്യ ശുശ്രൂഷയ്ക്ക് ശേഷം 1953ൽ തന്റെ 41-ാം വയസ്സിൽ ഡോ. കുഞ്ഞൂഞ്ഞമ്മയെ അച്ചൻ ജീവിതസഖിയായി സ്വീകരിച്ചു. വൈദികവിവാഹം 16-ാം നൂറ്റാണ്ടിനു ശേഷം മലങ്കര സഭയിൽ നിലനിന്നിരുന്നില്ലെങ്കിലും, ഈ വിഷയത്തെക്കുറിച്ചുള്ള വേദശാസ്ത്രവും ചരി ത്രപരവുമായ അവബോധവും അപ്രകാരമൊന്നിന് അച്ചനെ പ്രേരിപ്പിക്കുകയും തുടർന്ന് അദ്ദേഹത്തിന്റെ മെത്രാസന മെത്രാപ്പോലീത്തായിൽ നിന്നും കാതോ ലിക്കായിൽ നിന്നും ഔദ്യോഗിക അനുവാദം വാങ്ങുകയും ചെയ്തു. ആയതി നാൽ പൗരോഹിത്യപദവിക്കടുത്ത ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുന്നതിൽ അച്ചന് വിലക്കേർപ്പെടുത്തിയിരുന്നില്ല.[10, 11]

കോയമ്പത്തൂർ തടാകം ആശ്രമ Chaplain Fr. K.C. Varghese വിവാഹകൂ ദാശയ്ക്ക് മുഖ്യകാർമ്മികത്വം വഹിച്ചു.

**2.7 ഒരു യുഗത്തിന്റെ അന്ത്യം**

1998 നവംബർ 18-ന് കെങ്കേരിയിലുള്ള തന്റെ ഭവനത്തിൽ വച്ച് വി.സി. സമു വേൽ അച്ചൻ ഇഹലോകവാസം വെടിഞ്ഞു. നവംബർ 20-ന് Hosur റോഡി ലുള്ള സെന്റ് ഗ്രിഗോറിയോസ് കത്തിഡ്രലിൽ വച്ച് ശവസംസ്കാര ശുശ്രൂഷ കൾ നടത്തപ്പെട്ടു. വി.സി. സമുവേലച്ചൻ സ്വർഗ്ഗത്തിലും വേല തുടരുന്നു. [12]

**2.8 രചനകൾ**

വി.സി. സമുവേൽ അച്ചന്റെ പ്രധാനപ്പെട്ട രചനകൾ താഴെ ചേർത്തിരിക്കുന്നു.

i) 1959 - Ramkrishna Movement : The World Mission of Hinduism, CISRS, Bangalore.

ii) 1967 യേശുക്രിസ്തു ആര്? CLS, Thiruvalla

iii) 1975 ഇത് ഒരിന്ത്യൻ സഭയോ? CLS, Thiruvalla

iv) 1977 - The Council of Chalcedon Re-examined : A Historical Theological Survey, Indian Theological Library, CLS Madras.

v) 1982 മലങ്കരയുടെ അന്ത്യോഖ്യൻ ബന്ധം, DTS, Kottayam

vi) 1986 Truth Triumphs, MOC, Kottayam

vii) 1995 സ്വാനുഭവവേദിയിൽ (ആത്മകഥ) MGOCSM, Kottayam

viii) 1997 മലങ്കര അന്ത്യോഖ്യൻ ബന്ധത്തിലെ ചില ചരിത്രസത്യങ്ങൾ, മലങ്കരസഭാദീപം, കോട്ടയം

ഇവ കൂടാതെ ദിവ്യബോധനം, സൺഡേസ്കൂൾ പാഠ്യപദ്ധതികൾ, മറ്റ് പ്രസിദ്ധീകരണങ്ങൾ എന്നിവയിലേക്ക് ചെറുതും വലുതുമായ നിരവധി ലേഖനങ്ങളും ഗവേഷണ പ്രബന്ധങ്ങളും സമുവേലച്ചൻ രചിച്ചിട്ടുണ്ട്.[13]

**3. വി. സി. സമുവേലച്ചൻ ദൈവശാസ്ത്രയാത്ര**

മഹാത്മക്കളുടെ ജനനവും ജീവിതവും കാലത്തിന്റെ അനിവാര്യതയാണ്. സമയപ്രവാഹത്തിന്റെ ഏതെങ്കിലുമൊക്കെ ദിശകളിൽ ഈ അനിവാര്യത സംഭവിച്ചുകൊണ്ടേയിരിക്കും. സമൂഹത്തെ പുതിയ ദിശയിലേക്ക് കൈപിടിച്ചു നടത്തുക എന്ന നിയോഗമാണ് ഈ മഹാത്മാക്കൾക്ക് നിറവേറ്റാനുള്ളത്. അനിതരസാധാരണമായ ചിന്താശേഷിയുമായി സമൂഹത്തിന് വേണ്ടി സ്വയം സമർപ്പിച്ചു മഹാമനിഷികളുടെ പട്ടികയിൽ ഡോ. വി.സി. സമുവേലച്ചനെയും ഉൾപ്പെടുത്തിയത് കാലം തന്നെയാണ്. ഈ കാലചക്രത്തിനിടയിൽ അച്ചൻ നടത്തിയ ദൈവശാസ്ത്ര യാത്രയും ആ ദൈവശാസ്ത്ര സങ്കല്പങ്ങൾക്ക് നിദാനമായ ഘടകങ്ങളും ഒന്ന് പരിശോധിക്കേണ്ടതുണ്ട്.

**3.1 തോമാശ്ലീഹയുടെ പൈതൃകം പേറുന്ന 'കുടുംബപശ്ചാത്തലം'**

വി. തോമാശ്ലീഹായുടെ സുവിശേഷത്തിലാകർഷിച്ച് പൗരോഹിത്യ കൈവയ്പു നൽകിയെന്ന പാരമ്പര്യം അവകാശപ്പെടുന്ന നാല് കുടുംബങ്ങളിൽ ഒന്നാണ് കാളിയാങ്കൽ കുടുംബം. കടമ്പനാട് ദേശക്കാരായ ഇവർ ഓമല്ലൂർ ചീക്കനാൽ കരയിലേക്ക് കുടിയേറിപ്പാർത്തു. ചീക്കനാൽ കരയിൽ താമസമുറപ്പിച്ച താഴേതിക്കൽ ഇടയിൽ കുടുംബത്തിൽ ചെറിയാൻ പെരുമാളിന്റെ ഒമ്പതാം തലമുറയിൽപ്പെട്ട ആളാണ് സമുവേലച്ചന്റെ പിതാവ് ഇടയിൽ വാദ്ധ്യാർ എന്ന ഇടയിൽ വീട്ടിൽ ഇ.ഐ. ചെറിയാൻ.[14]

"എന്റെ കർത്താവും എന്റെ ദൈവവുമേ" എന്ന് ഉറക്കെ പ്രഖ്യാപിച്ച മാർത്തോമായുടെ ദൈവശാസ്ത്രബോധ്യത്തിന്റെ കോശങ്ങൾ പേറുന്നതാണ് അച്ചന്റെ കുടുംബം. അതിനാൽ അച്ചന്റെ ദൈവശാസ്ത്ര യാത്ര ആരംഭിക്കുന്നത് തന്നെ ഈ മാർത്തോമ്മൻ ബോദ്ധ്യത്തിന്റെ ചൂടറിഞ്ഞാണ്.

**3.2 ദൈവഭക്തിയിൽ വളർന്ന 'ബാല്യം'**

സമുവേലച്ചന്റെ ദൈവശാസ്ത്രയാത്രയ്ക്ക് നിർണ്ണായക സ്വാധീനം ചെലുത്തിയവരാണ് അച്ചന്റെ മാതാപിതാക്കൾ. അവർ ദൈവകാര്യത്തിൽ ഉത്സാഹികളും സമർപ്പണമുള്ളവരുമായിരുന്നു. മാതാപിതാക്കളുടെ പ്രോത്സാഹനവും കുടുംബത്തിലെ ആത്മീയാന്തരീക്ഷവുമാണ് സമുവേലച്ചനെ ദൈവവഴിയിൽ രൂപാന്തരപ്പെടുത്തുന്നത്. ചെറുപ്പകാലത്ത് പലവിധ പീഡകൾ സമുവേൽ എന്ന ബാലനെ അലട്ടിയിരുന്നു. ജീവഹാനി പോലും സംഭവിക്കുമോ എന്ന് മാതാപിതാക്കൾ വിഷമിക്കുവാൻ ഇടയായി. മാതാപിതാക്കളുടെ നിരന്തരമായ പ്രാർത്ഥനയും ശുശ്രൂഷയും രോഗങ്ങളിൽ നിന്നെല്ലാം വിടുതൽ ലഭിക്കുന്നതിന് ഇടയാക്കി.

മറ്റ് സഹോദരങ്ങളിൽ നിന്നും സഹപാഠികളിൽ നിന്നും വ്യത്യസ്തമായി അപൂർവ്വ സവിശേഷതകൾ ബാലനായ സമുവേലിൽ ദൃശ്യമായിരുന്നു. മറ്റുള്ളവർ ഓരോ ജോലികളിൽ വ്യാപൃതരായിരിക്കുമ്പോൾ സമുവേൽ ഏകാന്തതയിലും ചിന്തയിലും സമയം ചെലവഴിച്ചു. നിഷ്ഠയോടുകൂടിയ ജീവിതചര്യ ചിന്തയിലും വാക്കാലുമുള്ള നിർമ്മലത, അന്യാദൃശ്യമായ അലൗകികത ഇവയൊക്കെ ആ ബാലനിൽ വിളങ്ങിയിരുന്നു.[15]

**3.3 ദൈവത്തെയും അക്ഷരത്തെയും പ്രണയിച്ച 'കൗമാരം'**

സ്വപിതാവ് സ്ഥാപിച്ച ചീക്കനാൽ സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കി ഓമല്ലൂരിലും പത്തനംതിട്ട ഇംഗ്ലീഷ് മിഡിൽ സ്ക്കൂളിലും കോഴഞ്ചേരി സെന്റ് തോമസ് ഇംഗ്ലീഷ് ഹൈസ്ക്കൂളിലും പഠനം നടത്തി. പ്രശസ്ത ദൈവശാസ്ത്രജ്ഞരായ ഡോ. എം.എം. തോമസും, എം. എ. തോമസ് കശ്ശീശ്ശായും കോഴഞ്ചേരിയിൽ സമുവേലച്ചന്റെ സഹപാഠികളായിരുന്നു. സ്ക്കൂളിൽ പഠിച്ചിരുന്ന സമയത്ത് തന്നെ 'സമുവേൽ' എന്ന ബാലൻ സൺഡേസ്കൂൾ പ്രവർത്തനങ്ങളിലും മറ്റും സജീവ സാന്നിദ്ധ്യമായിരുന്നു. തന്റെ ആത്മകഥയിൽ അച്ചൻ കുറിക്കുന്നത് ഇങ്ങനെയാണ്. *"ചെറുപ്പകാലം മുതൽ മതകാര്യങ്ങളിൽ ഞാൻ അതീവ തല്പരനായിരുന്നു. ... ഹൈസ്കൂൾ പഠനം തുടങ്ങിയശേഷം സൺഡേസ്കൂൾ പ്രവർത്തനത്തിലും മറ്റു മതപരമായ പ്രവർത്തനത്തിലും ഞാൻ സഹകരിച്ചുവന്നു. ഹൈസ്കൂൾ പഠനം കഴിഞ്ഞശേഷം എന്നെ സൺഡേസ്കൂൾ ഇൻസ്പെക്ടറായി ബാവാ കക്ഷിയിൽപെട്ടവർ നിയമിച്ചു. ആ ചുമതല കഴിവതും ഭംഗിയായി ചെയ്തുകൊണ്ടിരുന്നപ്പോഴാണ് ശെമ്മാശ്ശപട്ടം സ്വീകരിക്കുന്നതിന് ദൈവനിയോഗമെനിക്കുണ്ടാകുന്നത്.* [16]



നോമ്പ് കാലത്ത് ഭവനങ്ങൾതോറും ഓരോ ദിവസവും സന്ധ്യാപ്രാർത്ഥന നടത്തിയിരുന്നു. സൺഡേസ്കൂൾ ക്ലാസ്സിലും പള്ളി ആരാധനയിലും വീട്ടിലെ യാമപ്രാർത്ഥനകളിലും സമുവേൽ ബാലൻ ഉത്സാഹത്തോടെ പങ്കെടുത്തു. പഴയനിയമവും പുതിയനിയമവും സങ്കീർത്തനങ്ങളും സമുവേൽ ബാലന് കാണാപാഠമായിരുന്നു.

അദ്ധ്യാപകനായിരുന്ന പിതാവിന്റെ ഗ്രന്ഥശേഖരത്തിൽ ഉണ്ടായിരുന്ന മലയാളം, തമിഴ്, സംസ്കൃതം, ഇംഗ്ലീഷ് പുസ്തകങ്ങൾ വായിക്കാനും ഹൃദിസ്ഥമാക്കാനുള്ള സിദ്ധിവിശേഷം സമുവേലച്ചനുണ്ടായിരുന്നു. കവിതാരചന, അക്ഷരശ്ലോക മത്സരം, ലേഖനമെഴുത്ത്, പ്രസംഗം എന്നു വേണ്ട എല്ലാ വിധത്തിലും തന്റെ മികവ് തെളിയിച്ചു. കൗമാരപ്രായത്തിൽ തന്നെ പ്രസിദ്ധീകരണങ്ങളിലും പത്രങ്ങളിലുമൊക്കെ ലേഖനം എഴുതി പ്രസിദ്ധീകരിച്ചു.

ചുരുക്കത്തിൽ ദൈവശാസ്ത്രയാത്രയിൽ, അക്ഷരത്തെയും ദൈവത്തെയും ഒരുപോലെ പ്രണയിച്ച കാലഘട്ടമായിരുന്നു 'കൗമാരം'.

**3.4 ദൈവശാസ്ത്ര ബോധ്യം വളർത്തിയെടുത്ത 'യൗവനം'**

വി.സി. സമുവേലച്ചന്റെ ദൈവശാസ്ത്ര നാൾവഴികളിൽ നിർണ്ണായക സ്വാധീനം ചെലുത്തിയ കാലഘട്ടമാണ് അദ്ദേഹത്തിന്റെ യൗവന കാലഘട്ടം. സുവിശേഷതൽപരനായ അദ്ദേഹം പള്ളികൾതോറും 'മാജിക് ലാന്റൺ' സുവിശേഷ പ്രസംഗം മുടങ്ങാതെ നിർവ്വഹിച്ചുകൊണ്ട് മധ്യതിരുവിതാംകൂറിൽ ഉടനീളം സഞ്ചരിച്ചു. യുവജനസഖ്യത്തിലും വൈ.എം.സി.എ. യിലും ഉത്സാഹത്തോടെ പ്രവർത്തിച്ച് നേതൃത്വം കൊടുത്തു.

വിജ്ഞാനദാഹിയായിരുന്ന അദ്ദേഹം സഭയിലെ ആരാധനാ ഭാഷയായിരുന്ന സുറിയാനി സ്വയമായി വീട്ടിലിരുന്ന പഠിച്ചു തുടങ്ങി. വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാൻ (പിന്നീട് ഗീവറുഗീസ് മാർ ദിവന്നാസ്യോസ്) രചിച്ച സുറിയാനി പുസ്തകമാണ് ഉപയോഗിച്ചത്.

ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസിനെ മഞ്ഞനിക്കരയിൽ കബറടക്കിയതിനെ തുടർന്ന് പാത്രിയർക്കീസിന്റെ പ്രതിനിധിയായി തുർക്കി രാജ്യത്തുനിന്നുള്ള ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത മഞ്ഞനിക്കരയിൽ താമസമാക്കി. അദ്ദേഹത്തെ സഹായിക്കുവാനായി സുറിയാനി അല്പം വശമാക്കിയിരുന്ന യുവാവായ സമുവേലിനെ സ്വപിതാവ് നിയോഗിക്കുകയുണ്ടായി. സുറിയാനി ഭാഷക്കാരനായ മെത്രാപ്പോലീത്തായിൽ നിന്നും നേരിട്ട് സുറിയാനി ഭാഷയും അറബിഭാഷയും ശരിയായി പഠിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. ജന്മസിദ്ധമായ കഴിവുപയോഗിച്ച് സുറിയാനി ഭാഷാജ്ഞാനം വികസിപ്പിക്കുവാൻ കഴിഞ്ഞതുമൂലം പുരാതന ക്ലാസ്സിക്കൽ സുറിയാനിയിലെ എസ്ത്രംഗല, മാറാനായ, കൽദായ എന്നി മൂന്ന് വകഭേദങ്ങളിലും അസാമാന്യമായ പാണ്ഡിത്യം അദ്ദേഹം നേടുകയുണ്ടായി. പിന്നീട് മഞ്ഞനിക്കരയിൽ എത്തിയ ശെമ്മാശനായിരുന്ന അബ്ദുൾ അഹാദ് റമ്പാൻ സമുവേലച്ചന്റെ സമപ്രായക്കാരനായിരുന്നു. (പിന്നീട് ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ) അവർ ഒരുമിച്ചായിരുന്നു പിന്നീട് പഠനവും പഠിപ്പിക്കലും നിർവ്വഹിച്ചിരുന്നത്. സുറിയാനിയും അറബിയും സഭാചരിത്രവും നന്നായി പഠിച്ചിരുന്ന ശെമ്മാശനെ മലയാളം ഇംഗ്ലീഷ് ഭാഷകൾ പഠിപ്പിക്കുന്നതിന് സമുവേൽ മല്പാൻ ഗുരുവുമായിരുന്നു. അങ്ങനെ പിന്നീട് പൗരസ്ത്യ ലോകത്ത് പ്രശസ്തിയിലേക്കുയർന്ന

മഞ്ഞനിക്കര സുറിയാനി പഠനകേന്ദ്രത്തിന്റെ സ്ഥാപകരിലൊരാൾ ആകുവാൻ യുവാവായിരുന്ന സമുവേൽ മല്പാന് ഭാഗ്യം ലഭിച്ചു.[17]

ഈ കാലയളവിലാണ് സുറിയാനി പിതാക്കന്മാരെ കുറിച്ചുള്ള ആഴമായ ദൈവശാസ്ത്രബോദ്ധ്യം വളർത്തിയെടുക്കുന്നതിന് അച്ചന് കഴിയുന്നത്. അന്ത്യോഖ്യയിലെ സേവേറിയോസിന്റെ ക്രിസ്തുശാസ്ത്രവും നിഖ്യാസുന്ന ഹദോസ് മുതൽ 7-ാം നൂറ്റാണ്ട് വരെയുള്ള ക്രിസ്തുവിജ്ഞാനീയത്തിന്റെ ചരിത്രപരമായ വളർച്ചയും അച്ചന്റെ മനസ്സിൽ ആഴത്തിൽത്തന്നെ പതിച്ചു.[18]

ചുരുക്കത്തിൽ തന്റെ നല്ല യൗവനത്തിൽ അച്ചൻ വളർത്തിയെടുത്ത ഈ ദൈവശാസ്ത്രബോദ്ധ്യമാണ് ദൈവശാസ്ത്ര വളർച്ചയ്ക്ക് അച്ചനെ പ്രാപ്തനാക്കിയത്.

**3.5 ദൈവശാസ്ത്ര മർമ്മങ്ങളെ ആഴത്തിൽ ഉറപ്പിച്ച 'ഉപരിപഠന' കാലഘട്ടം.**

വിവിധ വിഷയങ്ങളിൽ അഗാധജ്ഞാനം നേടികഴിഞ്ഞെങ്കിലും ആ പാണ്ഡിത്യത്തിന് മതനിരപേക്ഷമായി (secular) അക്കാദമിക് തലത്തിൽ ശരിയായ അടിസ്ഥാനം ഉറപ്പിച്ചാൽ മാത്രമേ തന്റെ ദൗത്യനിർവ്വഹണം പൂർണ്ണമാവുകയുള്ളുവെന്ന് അദ്ദേഹത്തിന് ബോദ്ധ്യമായിരുന്നു. 1931-ൽ ഇരുപതാമത്തെ വയസ്സിൽ ഉപരിപഠനത്തിനൊരുങ്ങിയ അച്ചൻ 32-ാമത്തെ വയസ്സിൽ സർവ്വകലാശാല വിദ്യാഭ്യാസം ആരംഭിച്ചതിന്റെ പിറകിൽ ഈ ലക്ഷ്യമായിരുന്നു. അതുമൂലം ഇന്ത്യയിലും വിദേശത്തുമായി പ്രശസ്തങ്ങളായ സർവ്വകലാശാലകളിലും സെമിനാരികളിലും നീണ്ട പതിനാറ് കൊല്ലം പഠനഗവേഷണ തപസ്യയിൽ വ്യാപൃതനായി. അനേക പുരാതന ഭാഷകളിൽ പാണ്ഡിത്യം കരസ്ഥമാക്കുന്നതിനും ദൈവം വരദാനങ്ങൾ ചൊരിഞ്ഞു. പൗരസ്ത്യ - പാശ്ചാത്യ സഭകളിലെ ക്രിസ്തുവിജ്ഞാനീയ സംബന്ധമായ തർക്കങ്ങളെക്കുറിച്ചും, കൽക്കേദുൻ സുന്നഹദോസിനെയും അന്ത്യോഖ്യയിലെ സേവേറിയോസിനെക്കുറിച്ചുമെല്ലാം ആഴമായ പഠനം നടത്തി പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

ഈ അക്കാദമിക്ക് അവസരങ്ങൾ എല്ലാം അച്ചനിൽ ആഴമായ ദൈവശാസ്ത്രബോദ്ധ്യം വളർത്തി.

**3.6 ദൈവശാസ്ത്രസത്യങ്ങളെ പകർന്ന് നൽകിയ 'അദ്ധ്യാപന'കാലഘട്ടം**

വിജ്ഞാനത്തിന്റെയും പാണ്ഡിത്യത്തിന്റെയും കൊടുമുടിയിൽ നിൽക്കുമ്പോഴും എന്നും വിനയാന്വിതനായ സത്യാന്വേഷിയായിരുന്നു സമുവേലച്ചൻ. വിദേശത്തെ പഠനവും വാസവും സേവനവും കൊണ്ട് ധാരാളം പണവും പദവിയും ലഭിക്കുമെങ്കിലും അതൊന്നും അച്ചൻ ആഗ്രഹിച്ചിരുന്നില്ല. മറ്റനവധി മേഖലകൾ തനിക്കു തുറന്നിട്ടിരുന്നുവെങ്കിലും അദ്ദേഹം തിരഞ്ഞെടുത്തത് അദ്ധ്യാപനവും ഗവേഷണവും വൈദികസേവനവും ഒരുമിച്ചു കൊണ്ടുപോകുക എന്നതായിരുന്നു. സഭയുടെ ഉന്നമനവും ഭാരതത്തിൽ സുവിശേഷം ശരിയായി വ്യക്തമാക്കി കൊടുക്കുന്നതിന് മലങ്കരയെ സജ്ജമാക്കുക എന്നതുമായിരുന്നു അച്ചന്റെ ലക്ഷ്യം. അതിനായി അച്ചൻ തന്റെ അദ്ധ്യാപന ജീവിതത്തിലൂടെ പരിശ്രമിച്ചു. നിരവധി രചനകളിലൂടെയും പ്രഭാഷണങ്ങളിലൂടെയും സത്യവിശ്വാസത്തിന്റെ ദൈവശാസ്ത്ര മർമ്മങ്ങളെ അച്ചൻ പകർന്നുനൽകി. ഈ ദൈവശാസ്ത്ര ബോദ്ധ്യങ്ങൾ സഭകൾ തമ്മിലുള്ള ഐക്യത്തിനുള്ള പരിശ്രമങ്ങൾക്ക് അച്ചൻ പ്രയോജനപ്പെടുത്തി.

ഒരിക്കൽ സെറാംമ്പൂർ യൂണിവേഴ്സിറ്റിയുമായിട്ടുള്ള ഓർത്തഡോക്സ് സെമിനാരിയുടെ അഫിലിയേഷൻ സംബന്ധിച്ചു നടന്ന സെനറ്റ് മീറ്റിംഗിൽ പണ്ഡിതനായ യുറോപ്യൻ പ്രിൻസിപ്പാൾ "Why you want Orthodox Seminary? Who knows Orthodoxy other than you in Orthodox Church?" എന്ന പ്രകാരം ചോദിച്ചത് ഒരു തരത്തിൽ അച്ചന്റെ ദൈവശാസ്ത്രബോദ്ധ്യങ്ങൾക്കും അദ്ധ്യാപന ജീവിതത്തിനുമുള്ള അംഗീകാരമാണ്.

**4. വി.സി. സമുവേലച്ചന്റെ ദൈവശാസ്ത്രയാത്ര വൈദികരെയും വൈദിക വിദ്യാർത്ഥികളെയും ദൈവശാസ്ത്രവിദ്യാഭ്യാസത്തിന് എപ്രകാരം സജ്ജമാക്കി?**

വി. സി. സമുവേൽ എന്ന വൈദികന്റെ ലഘുജീവചരിത്രവും ദൈവശാസ്ത്രയാത്രയും നാം ഇതിനോടകം കണ്ടു. എന്നാൽ ആ ദൈവശാസ്ത്രയാത്ര വൈദികരെയും വൈദിക വിദ്യാർത്ഥികളെയും ദൈവശാസ്ത്രവിദ്യാഭ്യാസത്തിന് എപ്രകാരം സജ്ജമാക്കി എന്നത് ഏറെ പ്രസക്തമായ ചോദ്യമാണ്. ദൈവശാസ്ത്രവിദ്യാഭ്യാസം കേവലം സെമിനാരിയുടെ നാല് മതിലുകൾക്കുള്ളിൽ ഒതുങ്ങിനിൽക്കുന്നത് മാത്രമല്ല മറിച്ച് അതൊരു തുടർ പ്രക്രിയ കൂടിയാണ്. ആ തുടർ പ്രക്രിയയിൽ സമുവേലച്ചന്റെ പങ്ക് എങ്ങനെയെല്ലാമായിരുന്നു എന്നത് പഠനവിധേയമാക്കേണ്ടതുണ്ട്.

സമുവേലച്ചന്റെ എഴുപത്തിയഞ്ചാം ജന്മദിനത്തോടനുബന്ധിച്ച് വൈദിക സെമിനാരി വിദ്യാർത്ഥികൾ എഴുതിയ കവിതയാണ് '*അർപ്പിപ്പിതാ സ്നേഹ പ്രസൂന്ന മാല്യങ്ങൾ*'. അതിലെ രണ്ട് ഖണ്ഡികകൾ താഴെകുറിക്കുന്നു.

*"പണ്ടുള്ളോർ ചൊല്ലിയതേറ്റുപാടി ഞങ്ങൾ*
*ഊറ്റമോടെത്തിയീ മണ്ണിൽ*
*നൽകി സ്വതന്ത്രമായി ചിന്തിക്കുവാൻ ഭാവം*
*സ്വന്തമായി നേടുവാനങ്ങ്*

*ദൈവശാസ്ത്രത്തിന്റെ വാരിധിലാസത്തിൽ*
*മുങ്ങിക്കുളിച്ചുയീ ഞങ്ങൾ*
*ദൈവത്തെ നഷ്ടമാക്കിയിടാതിരിക്കുവാൻ*
*നൽകിയ വാക്കിനു നന്ദി "*[19]

ഒരു വിദ്യാർത്ഥിയെ സ്വന്തമായി ചിന്തിക്കുവാനും ദൈവബോധ്യം നഷ്ടമാക്കാതെയിരി ക്കുവാനും സമുവേലച്ചന് സാധിച്ചിട്ടുണ്ടെങ്കിൽ വൈദികരുടെയും വൈദിക വിദ്യാർത്ഥികളുടെയും ജീവിതത്തിൽ അച്ചൻ ചെലുത്തിയ സ്വാധീനം നിസ്സാരമല്ല. ദൈവശാസ്ത്രപഠനത്തിനായി അവരെ സജ്ജമാക്കിയതിനുള്ള അച്ചന്റെ പങ്ക് അതുല്യമാണ്.

1. K.L. Mathew Vaidyan, E.J. Varghese, eds, *വൈദികരുടെ വൈദികൻ* (Konni: Rev. Dr. V.C. Samuel Ecumenical Forum, 2001).
2. V.C. Samuel, *എന്റെ ചിന്താവികസനം* , 1954
3. Sunny Kulathakal, "*A Short Biography of Rev. Dr. V.C. Samuel,* P 13
4. Ninan K George, *V.C. Samuel :The Person and His Work*, P 4
5. V.C. Samuel, *സ്വാനുഭവവേദിയിൽ*, (Kottayam MGOCSM, 1996) P 18-19
6. The Rev. Fr. Dr. V.C. Samuel Ecumenical Study Forum (VCSEF). *Bio Data of Rev. Dr. V.C. Samuel*, http://www/fr.vcs.in/biodata.php## (22 october, 2023)
7. The Rev. Fr. Dr. V.C. Samuel Ecumenical...
8. Ibid, ..........
9. Ibid, ..........
10. V.C. Samuel, *സ്വാനുഭവവേദിയിൽ*, (Kottayam MGOCSM, 1996) P 51
11. Ninan K George, *V.C. Samuel : The Person and His Work*, P 6
12. The Rev. Fr. Dr. V.C. Samuel Ecumenical...
13. K.L. Mathew Vaidyan, E.J. Varghese, cds, *വൈദികരുടെ വൈദികൻ* (Konni: Rev. Dr. V.C. Samuel Ecumenical Forum, 2001), P 39-46.
14. K.L. Mathew Vaidyan, E.J. Varghese, eds, *വൈദികരുടെ വൈദികൻ* (Konni: Rev. Dr. V.C. Samuel Ecumenical Forum, 2001), P 324
15. K.L. Mathew Vaidyan, E.J. Varghese, eds, *വൈദികരുടെ വൈദികൻ* (Konni: Rev. Dr. V.C. Samuel Ecumenical Forum, 2001), P 327-328.
16. V.C. Samuel, *സ്വാനുഭവവേദിയിൽ*, (Kottayam MGOCSM, 1996) P 12-13
17. K.L. Mathew Vaidyan, E.J. Varghese, eds, *വൈദികരുടെ വൈദികൻ* (Konni: Rev. Dr. V.C. Samuel Ecumenical Forum, 2001), P 332-334
18. Ninan K George, *V.C. Samuel : The Person and His Work*, P 6.
19. K.L. Mathew Vaidyan, E.J. Varghese, eds, *വൈദികരുടെ വൈദികൻ* (Konni: Rev. Dr. V.C. Samuel Ecumenical Forum, 2001)

(തുടരും)

**ബഹ്റൈൻ ഇന്ത്യൻ സ്കൂൾ ചെയർമാനായി തിരഞ്ഞെടുക്കപ്പെട്ട ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ അംഗം അഡ്വ. ബിനു മണ്ണിൽ.**



വചനതീർത്ഥം



# യോഹന്നാൻ സ്നാപകന്റെ ജനനം

## (വി. ലൂക്കോസ് 1:57-80)

### ഫാ. ജെറിൻ ജോൺ അടൂർ

'ക്രിസ്തുവിന്റെ മുന്നോടി' എന്നും 'വഴിയൊരുക്കിയവൻ' എന്നും ചരിത്രത്തിന്റെ ഏടുകളിൽ സ്ഥാനം ലഭിച്ചവനായിരുന്നു യോഹന്നാൻ സ്നാപകൻ.

ഇന്നത്തെ സുവിശേഷ ഭാഗത്ത് വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തിൽ യോഹന്നാൻ സ്നാപകന്റെ ജനനത്തിന്റെ അത്ഭുതകരമായ വശങ്ങൾ വിവരിക്കുമ്പോൾ മറ്റു സുവിശേഷകന്മാർ വി. മത്തായിയും, വി.മർക്കോസും വി. യോഹന്നാനും യോഹന്നാൻ സ്നാപകൻ എപ്രകാരം വഴിയൊരുക്കി എന്നും വ്യക്തമാക്കുന്നു. യോഹന്നാൻ സ്നാപകന്റെ വിനയം എന്ന പുണ്യത്തെ ചൂണ്ടിക്കാണിച്ചു അദ്ദേഹത്തിന്റെ വ്യക്തിത്വത്തിലേക്ക് സുവിശേഷകന്മാർ വഴിയൊരുക്കുകയും ചെയ്യുന്നു. മരുപ്രദേശത്ത് ഉയർന്ന ശബ്ദം. മരുപ്രദേശത്ത് ജീവിച്ചുകൊണ്ട് പൊതുസ്ഥലങ്ങളിൽ ദൈവരാജ്യത്തിന്റെയും രക്ഷകന്റെയും ആഗമനത്തിന്റെയും സദ്വാർത്ത അറിയിച്ച യോഹന്നാൻ സ്വാർത്ഥകനായ രാഷ്ട്രീയ അധികാരികളുടെ കൈകളിൽ ബന്ദിയാക്കപ്പെട്ടു. ക്രിസ്തുവിന് വേണ്ടി വഴിയൊരുക്കണം എന്ന് ഒരാൾ അലറി വിളിക്കുമ്പോൾ അത് ഓർമ്മിപ്പിച്ചത് ലാളിത്യം മാറുന്ന ഒരു ജീവിതശൈലിയും ആത്മീയതയുടെ തുറന്ന പുസ്തകവും ആയിരുന്നു. ഇസ്രായേൽ കാലാകാലങ്ങളായി കാത്തിരുന്ന രക്ഷകനെ കൃത്യമായി ലോകത്തിന് കാട്ടിക്കൊടുത്തത് യോഹന്നാനാണ്. യോർദാനിൽ വച്ച് ജനമധ്യ കർത്താവിനെ സ്നാനപ്പെടുത്തുകയും ഇതാ ദൈവത്തിന്റെ കുഞ്ഞാട് എന്ന ലോകത്തിന് പരിചയപ്പെടുത്തി കൊടുക്കുകയും ചെയ്തവൻ.

പുതിയനിയമത്തിലെ ഏറ്റവും വ്യത്യസ്തമായ കഥാപാത്രങ്ങൾ ഒരാളായിരുന്നു യോഹന്നാൻ സ്നാപകൻ. യഹൂദരുടെ രാഷ്ട്രീയ സംവിധാനത്തിൽ അധികാരമോ സ്വാധീനമോ ഉണ്ടായിരുന്നില്ലെങ്കിലും അദ്ദേഹം തന്നെ സന്ദേശത്തെ അധികാരശക്തിയിൽ കൂടെ തന്നെ കൈമാറി. നൂറുകണക്കിന് ആളുകൾ അദ്ദേഹത്തെ കേൾക്കുകയും സ്നാനപ്പെടുകയും ചെയ്തതുപോലെ അവന്റെ വാക്കുകളുടെ അമിതമായ സത്യത്തെ എതിർക്കുവാൻ ജനത്തിന് കഴിഞ്ഞില്ല. യോഹന്നാൻ സ്നാപകന്റ പ്രവർത്തന മേഖലയുടെ പ്രത്യേകതകൾ വളരെയേറെ ആഴം നിറഞ്ഞ ദൈവീക പദ്ധതികൾ ആയിരുന്നു.

വേഷവിധാനത്തിൽ പരുക്കനെങ്കിലും വചന വിസ്മയത്തിൽ ശക്തനായിരുന്നു

ഒട്ടകരോമം കൊണ്ടുള്ള വസ്ത്രവും അരയിൽ തോൽവാറും ആയിരുന്നു വേഷം. അവൻ മരുഭൂമിക്ക് സമീപം താമസിച്ചു വെട്ടുകിളിയും കാട്ടുതേനും ആയിരുന്നു പ്രധാന ഭക്ഷണം. യോഹന്നാന്റെ ഏറ്റവും ശക്തമായ കരുത്ത് അവന്റെ ജീവിതത്തിൽ ദൈവവിളിയോടുള്ള ശ്രദ്ധയും വിശ്വസ്തമായ സമർപ്പണവും ആയിരുന്നു. വിശുദ്ധ വേദപുസ്തകത്തിൽ 4 സുവിശേഷങ്ങളിലും യേശുവിന്റെ പരസ്യ ജീവിതത്തിന്റെയും സുവിശേഷപ്രഘോഷണം പശ്ചാത്തലത്തിൽ യോഹന്നാനും അദ്ദേഹത്തിന്റെ ദൗത്യത്തിനും വളരെയേറെ സ്ഥാനമുണ്ട്. ദൈവത്തിന്റെ കരം സദാ യോഹന്നാനോട് കൂടെയുണ്ടായിരുന്നു. അത് തിരിച്ചറിഞ്ഞ യോഹന്നാൻ തന്റെ ദൗത്യത്തെ കുറിച്ച് ബോധവാനുമായിരുന്നു. തീവ്രമായ ധാർമികവും സദാചാരവുമായി വ്യഗ്രതകളിൽ അദ്ദേഹത്തിന്റെ പ്രഘോഷണം പരിക്കൻ ഭാഷയിലും മുഖം നോക്കാതെയും ആയിരുന്നു. യേശുക്രിസ്തുവിനെ കുറിച്ച് മുൻകൂട്ടി തന്നെ യോഹന്നാൻ ജനതയോട് പറഞ്ഞിരുന്നു. അവൻ യോഹന്നാനെ തന്നെ ക്രിസ്തുവെന്ന് ജനം വിചാരിച്ച സന്ദർഭത്തിലാണ് യോഹന്നാൻ ക്രിസ്തുവിനെ കുറിച്ച് അവരോട് പറഞ്ഞത്. അത് ഇരുവരെയും പറ്റിയുള്ള ഒരു താരതമ്യ വിശകലനം കൂടിയായിരുന്നു. ക്രിസ്തുവിനെ കൈപിടിച്ച് ഉയർത്തി അവിടത്തെ പരസ്യ ജീവിതത്തിലേക്ക് അയക്കുകയും തന്നെക്കാൾ ശക്തനാണെന്ന് തെളിയിക്കുകയും അഗ്നിയാൽ ശുദ്ധീകരിക്കുന്നവനും ആണ് ക്രിസ്തു എന്ന് യോഹന്നാൻ സ്ഥാപകൻ ജനതയോട് പറയുകയും ചെയ്തു. വി. ലൂക്കോസ് 7:28 ൽ ജീവിച്ചിരുന്നിട്ടുള്ളതിൽ ഏറ്റവും മഹാനായ മനുഷ്യനായിട്ടാണ് യോഹന്നാൻ സ്നാപകൻ എന്ന യേശു പ്രഖ്യാപിക്കുന്നു. വേറിട്ട വഴികളിലൂടെ നടന്നു പോയ ഒരുവൻ ആയിട്ട് യോഹന്നാൻ സ്നാപകനെ നമുക്ക് കാണാം. He was man sent from God.. ദൈവം അയച്ച



ഒരുവൻ ആയിട്ട് യോഹന്നാൻ സ്നാപകൻ സുവിശേഷങ്ങളിൽ വെളിപ്പെടുന്നു. യോഹന്നാൻ എന്ന വാക്കിന്റെ അർത്ഥം 'ദൈവത്തിന്റെ കൃപ' എന്നാകുന്നു. 'The graciounsess of Yahweh'. 'ദൈവം അയച്ചിട്ട് ഒരു മനുഷ്യൻ വന്നിരിക്കുന്നു അവന് യോഹന്നാൻ എന്ന പേര്'. ജന്മംകൊണ്ട് ശ്രേഷ്ഠത കൈവരിക്കുവാൻ കഴിഞ്ഞവനാണ് യോഹന്നാൻ. ദൈവം അയച്ച ഒരുവന് മാത്രമേ അപ്രകാരം ശ്രേഷ്ഠത കൈവരിക്കുവാൻ കഴിയുകയുള്ളൂ. ദൈവത്തിൽ നിന്ന് എന്ന വാക്കിന് ഗ്രീക്കിൽ 'പാരാതെയോ' എന്ന വാക്ക് ഉപയോഗിച്ചിരിക്കുന്നു. 'From the very side and heart of God' എന്നാണ് പരിഭാഷ. വ്യത്യസ്തമായ ദൗത്യങ്ങളിലെ ഉടമയായിട്ട് യോഹന്നാനെ ദർശിക്കുവാൻ കഴിയുന്നു.

**മരുപ്രദേശത്തു ഉയർന്ന മാനസാന്തരത്തിന്റെ ശബ്ദം**

യോഹന്നാൻ സ്നാപകൻ സ്വയം പരിചയപ്പെടുത്തുന്നത് ഒരു 'ശബ്ദ'മായാണ് - 'കർത്താവിന്റെ വഴി നേരെയാക്കുവിൻ എന്ന് മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം. (യോഹ 1:23). 'യേശുവിന് വഴിയൊരുക്കുക' എന്ന ദൗത്യം ഭംഗിയായി നിർവഹിച്ച യോഹന്നാന്റെ 'ശബ്ദ വ്യതിയാനങ്ങൾ':

1) നിരപ്പിന്റെ ശബ്ദം: 'ആ കാലത്ത് യോഹന്നാൻ സ്നാപകൻ വന്നു, യെഹൂദ്യ മരുഭൂമിയിൽ പ്രസംഗിച്ചു. സ്വർഗ്ഗ രാജ്യം സമീപിച്ചിരിക്കയാൽ മനസാന്തരപ്പെടുവിൻ' എന്ന് പറഞ്ഞു. പാപങ്ങളെ ഏറ്റു പറഞ്ഞ്

ദൈവത്തോട് സമാധാനം പ്രാപിക്കുവാനുള്ള ആഹ്വാനം - ഇത് യോഹന്നാന്റെ 'നിരപ്പിന്റെ ശബ്ദം'.

2) എതിർപ്പിന്റെ ശബ്ദം: 'സർപ്പ സന്തതികളേ, വരുവാനുള്ള കോപത്തിൽ നിന്ന് ഒഴിഞ്ഞു ഓടിപ്പോകുവാൻ നിങ്ങളെ ഉപദേശിച്ചു തന്നത് ആർ? - യോഹന്നാന്റെ ശബ്ദം അതികഠിനമായിരുന്നു. അനീതിക്കും, അധർമത്തിനും, കപടഭക്തിക്കും എതിരായി യോഹന്നാന്റെ ശബ്ദം യെഹൂദ്യ മരുഭൂമിയിൽ മുഴങ്ങി.

3) അർപ്പണത്തിന്റെ ശബ്ദം : യോഹന്നാന്റെ കഠിന ശബ്ദത്തിന് പെട്ടന്നിതാ ഒരു വ്യതിയാനം. മറ്റൊന്നുമല്ല കാരണം – കടന്നു വരുന്ന യേശുവിനെ കണ്ടപ്പോൾ അവൻ വിനയാന്വിതനായി. 'എന്നേക്കാൾ യോഗ്യനായി ഞാൻ പറഞ്ഞവൻ ഇവൻ തന്നെ'. അവൻ വളരണം ഞാനോ കുറേയേണം – നീ ക്രിസ്തുവോ എന്നു ചോദിച്ച സമൂഹത്തോട് യോഹന്നാൻ പ്രതികരിക്കുന്നത് അർപ്പണ മനോഭാവത്തോടെയാണ്.

വ്യത്യസ്തമായ ഒരു ജീവിതശൈലിലേക്ക് ഉടമയായിരുന്നു യോഹന്നാൻ സ്നാപകൻ.എന്നാൽ വഴിയൊരുക്കുന്നതിൽ ശക്തനുമായിരുന്നു.

വഴിയൊരുക്കുന്നത് വേദനാജനകമാണ്.കല്ലും മുള്ളും പെറുക്കി മാറ്റണം, ചിലപ്പോൾ ചെത്തി വെടിപ്പാക്കേണ്ടി വരും.ചിലപ്പോൾ വെട്ടിക്കളയ്ക്കേണ്ടി വരും. കുന്നു മലയും താഴേണ്ടിയിരിക്കുന്നു. താഴ്ന്നത് ഉയരണം വളഞ്ഞത് നേരെയാക്കണം. ദുർഘടം ആയത് ചൊവ്വാവുകയും വേണം. ഇതെല്ലാം ഭൗതികമായുള്ളത് ആണ് എങ്കിലും ആത്മീയമായി, ക്രിസ്തുവിന് വഴിയൊരുക്കുവന്റെ അക്കവണ്ണം പ്രതിജ്ഞാബദ്ധൻ ആയിട്ട് യോഹന്നാൻ സ്ഥാപകൻ മാറിത്തീരുകയാണ്. ഇസ്രായേൽ മക്കളിൽ പലരെയും ദൈവമായ കർത്താവിലേക്ക് തിരിച്ചു വരുത്തുന്ന വലിയ വഴിനിരപ്പ് ആക്കുന്ന ദൗത്യമാണ് യോഹന്നാൻ സ്നാപകനിലൂടെ പ്രഘോഷിക്കപ്പെടുന്നത്. അവൻ ഒരുക്കമുള്ള ഒരു ജനത്തെ കർത്താവിന് വേണ്ടി ഒരുങ്ങുവാൻ അവനു മുൻപായി ഏലിയാവിന്റെ ആത്മാവു ശക്തിയോടും കൂടി നടക്കും എന്ന് നാം കാണുന്നു. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാണ് നിങ്ങൾ മാനസാന്തരപ്പെടുവിൻ എന്നാണ് അവൻ ആദ്യമായി വിളിച്ചു പറഞ്ഞത്. വളരെ അഭിമാനികളായി അവന്റെ അടുക്കൽ മാനസാന്തരത്തിനായി കടന്നുവന്ന പരീക്ഷമാരെയും സുകരെയും നോക്കിക്കൊണ്ട് യോഹന്നാൻ സ്ഥാപകൻ വിളിച്ചുപറഞ്ഞു 'സർപ്പ സന്തതികളെ.' മാനസാന്തരത്തിന് യോഗ്യമായ ഫലം കായ്ക്കുവാനുള്ള ആഹ്വാനത്തെ നൽകുന്നു. മുഖം നോക്കാതെ ദൈവം നീതി പ്രസംഗിക്കുവാൻ യോഹന്നാൻ സ്നാപകന് കഴിഞ്ഞു. അന്നത്തെ ഇടപ്രഭുവായിരുന്ന ഹേരോ ദാവ് തന്റെ സഹോദരനായ ഫിലിപ്പോസിന്റെ ഭാര്യ ഹരോധിയെ ഭാര്യയാക്കിയത് വിഹിതം അല്ല എന്ന് വിളിച്ചു പറഞ്ഞതിനാൽ ശിരസ്സ് നഷ്ടപ്പെടുവാൻ ഇടയായി. ഭരണാധികാരിയുടെ ദുർനടപ്പനെയും ദോഷപ്രവർത്തികളെയും ആക്ഷേപിച്ചവൻ.

വ്യത്യസ്ത ജീവിത രീതികളാൽ നമ്മെ അത്ഭുതപ്പെടുത്തിയവൻ
അടിമുടി വ്യത്യസ്തമായ ജീവിത രീതികൾക്ക് ഉടമയായിരുന്നു.

A man with a different lifestyle. അടിമുടി വഴി മാറി നടന്നവൻ. ലോകം നടന്നതിന് വിപരീതമായി നടന്നവൻ. നിലവിലിരുന്ന് സമ്പ്രദായങ്ങൾക്ക് വിപരീതമായിനിലകൊണ്ടവൻ. എല്ലാവരെയും പോലെ ഗണിക്കാവുന്ന ആയിരുന്നില്ല യോഹന്നാൻ. വിശുദ്ധന്മാരുടെയും വിജയികളുടെയും ഗണങ്ങൾ അങ്ങനെയാണെന്ന് നമുക്കറിയാം. "Winners are not doing different things rather they are doing things differently." യോഹന്നാൻ സ്നാപകന്റെ വ്യത്യസ്തതകളുടെ അനേകം ഉദാഹരണങ്ങൾവിശുദ്ധ സുവിശേഷങ്ങൾ നമുക്ക് കാട്ടിത്തരുന്നു. വ്യത്യസ്തമായ ഭക്ഷണക്രമം കൊണ്ടും വസ്ത്രധാരണം കൊണ്ടും യോഹന്നാൻ മറ്റുള്ളവരിൽ നിന്നും വേറിട്ട നടന്നവനാണ്. യോഹന്നാൻസ്നാപകൻ. വ്യത്യസ്തനായിരുന്നു.

ജനിക്കുവാൻ പോകുന്ന പൈതലിനെ പറ്റി ദൈവ ദൂതന്റെ വാക്കുകൾ വളരെ അന്വർദ്ധമാണ്. അവന്റെ ജനനത്തിങ്കൽ പലരും സന്തോഷിക്കും. സമൂഹത്തിന് സന്തോഷം നൽകുന്ന ജനനം ആയിരുന്നു അവന്റേത്. അവൻ ദൈവ സന്നിധിയിൽ സന്തോഷം നൽകുന്ന ആയിരുന്നു. 'അവൻ വീഞ്ഞും മദ്യവും കുടിക്കുകയില്ല' സമൂഹത്തിന്റെ ജീർണ്ണതകളിൽ നിന്നും വേറിട്ട നടന്നവൻ.ലൂക്കോ 1:66 'കർത്താവിന്റെ കൈ അവനോടു കൂടെ ഉണ്ടായിരിക്കും'. ഒരു കുഞ്ഞിന്റെ വളർച്ചയെ സൂചിപ്പിക്കുവാൻ വിശുദ്ധ ലൂക്കോസ് നൽകുന്ന മനോഹരമായ ഒരു പ്രയോഗമാണ്. യോഹ.3:30 ' അവനോ വളരെയേണം ഞാനോ കുറയണം'. ലൗകിക വലുപ്പത്തെ അന്വേഷിക്കുന്നവനല്ല, അപരൻ വളരുവാൻ വേണ്ടി സ്വയം കുറയാൻ തയ്യാറാവുന്ന പ്രകൃതം.യോഹന്നാൻ വ്യത്യസ്തമായ ഒരു സന്തോഷത്തെയും സന്ദേശത്തെയും പ്രഘോഷിച്ചവൻ കൂടിയാണ്. 'അ ാമി ംശവേ മ റശളളലൃലിേ ാലമൈഴല'മാനസാന്തരപ്പെടുവിൻ എന്നാണ് യോഹന്നാൻ സ്ഥാപകൻ ആദ്യമായി വിളിച്ചു പറഞ്ഞത്.

ആയതിനാൽ വേറിട്ട ശബ്ദത്തിന് ഉടമയായി മാനസാന്തരത്തെ പ്രഘോഷിക്കുവാൻ മരുഭൂ യാത്രകളിൽ യോഹന്നാൻ സ്നാപകന് കഴിഞ്ഞു. വ്യത്യസ്തമാവുന്ന ജീവിതരീതികൾ ആരും ശൈലികൾ ആലും നമ്മെ അത്ഭുതപ്പെടുത്തുവാൻ യോഹന്നാൻ സ്ഥാപകന് കഴിഞ്ഞു. ക്രിസ്തുവിന് മുന്നോടിയായി കടന്നുവന്ന യോഹന്നാൻ സ്നാപകന്റെ ജനനം ബാലദിനം ആയിട്ടും സഭ ആഘോഷിക്കുന്നു.

❑

# വി. മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ വാർഷികം

## വിപുലമായ പരിപാടികളോടെ സമാപിക്കും

കോട്ടയം: മാർത്തോമാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950 വാർഷിക സമാപനം കുറിച്ചുകൊണ്ടുള്ള മാർത്തോമൻ പൈതൃക മഹാസമ്മേളനം 2024 ഫെബ്രുവരിയിൽ കോട്ടയം എം.ഡി സെമിനാരി കോമ്പൗണ്ടിൽ നടക്കും 1934 ഭരണഘടന നിലവിൽ വന്നതിന്റെ നവതിയും പ. വട്ടശ്ശേരിയിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പൊലീത്തായുടെ ചരമ നവതിയും സംയുക്തമായാണ് നടക്കുക.

പരിപാടികളുടെ നടത്തിപ്പിനായി എക്സിക്യൂട്ടീവ് കമ്മറ്റി രൂപീകരിച്ചു. കോട്ടയം പഴയസെമിനാരിയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ സഭാ മാനേജിംഗ് കമ്മിറ്റി യോഗമാണ് തീരുമാനം കൈക്കൊണ്ടത്.

കുസാറ്റ് ദുരന്തത്തിൽപെട്ട് മരണമടഞ്ഞവർക്ക് വേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തി. മെത്രാപ്പൊലീത്താമാരായ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഗീവർഗീസ് മാർ പക്കോമിയോസ്, ഡോ. ഗീവർഗീസ് മാർ ബർന്നബാസ്, സഖറിയാ മാർ സേവേറിയോസ്, വൈദിക ട്രസ്റ്റി, ഫാ.ഡോ. തോമസ് വർഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ പ്രസംഗിച്ചു.



**മലങ്കര വർഗീസിന്റെ ഓർമ്മദിനത്തിൽ പെരുമ്പാവൂർ ബെഥേൽ സുലോക്കോ ഓർത്തഡോക്സ് പള്ളിയിൽ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ വിശുദ്ധ കുർബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും, അനുസ്മരണ സമ്മേളനവും നടന്നു.**

"കുഞ്ഞേ, ഈ ലോകത്തിൽ ഒരു മറവു മാത്രമേ ഉള്ളൂ. അത് അത്യുന്നതന്റെ മറവാണ്. മറ്റാരുടെയോ എന്തിന്റെയോ മറവിൽ ആകുവാൻ ആഗ്രഹിക്കരുത്. അത്യുന്നതന്റെ മറവിൽ നിന്ന് മാറിപ്പോകുവാനും ആഗ്രഹിക്കരുത്. ആ മറവിൽ ആയിരിക്കുന്നിടത്തോളം നാം സുരക്ഷിതരായിരിക്കും."

**– സഖറിയാ മാർ അന്തോണിയോസ്**

Church Calendar

# "A Witness to the Light"

## (Birth of John the Baptist, Luke 1:57-80)

**Fr. Sajoie Samuel**



The fifth Sunday after Koothos Eetho has two significances. Firstly it is remembered as the birth of John the Baptist. Generally the Church celebrates the nativity of only three individuals: Jesus Christ, Mother Mary and John the Baptist. This is because more prominence is given to the day when a person enters Heavenly birth than the earthly birth. Secondly, we commemorate this Sunday as also Children's Day. Why do we attribute so much importance to the Baptist?

*An intertestamental prophet:*

John the Baptist has in himself facets of being an Old Testament (O.T.) and also a New Testament (N.T.) messenger. Like O.T. patriarchs Isaac, Jacob, Joseph, Samson and Samuel, he is born to parents in their old age. The birth is preceded by an angelic visitation wherein the birth is announced and certain guidelines are given. In the N.T. the Baptist is a Priest who baptises Jesus and prepares the way for Him. Hence Jesus says about him "The Law and the prophets were until John…"(Luke 16:16). He represents the old when he is born of old parents. He represents the new when he leaps in his mother's womb through the power of the Holy Spirit.

*Paradigm shift in worship*:

John the Baptist brought about a marked change in the worship. Firstly, he topples the notion of the elite that having Abraham as father would guarantee salvation. He refures it by saying that God could raise up descendants for Abraham through stones (Luke 03:03). Secondly, circumcision was no longer necessary for the Gentiles to be saved. Circumcision now became the only line of divide between the church and the uncircumcised Gentiles. Finally, sacrifices were no longer necessary to appease God. Repentance and baptism would suffice.

### I. A MESSENGER WHO DISTURBED THE COMFORTED AND COMFORTED THE DISTURBED

The words that the Baptist used to unsettle the law breakers are noteworthy. 'Brood of vipers' would have immediately hurt the listener. The phrases he used like 'axe is lying at the root of the trees' signify how strongly he spoke to unsettle the wicked of his times. The Pharisees and Saducees were in their comfort zones and were not willing to budge from their high handedness. To them he gives the message of repentance. The Baptist minced no words to show Herod his mistake in marrying Herodias, his brother Philip's wife. His tough words were complemented by his attire: camel's hair and leather belt round his waist.

At the same time John the Baptist was gentle on the masses who were innocent but waylaid by others. He preaches baptism to the thousands who flocked to him from Jerusalem, Judea and Jordan. He guides his disciples and points out to them Jesus as the Lamb of God (John 01:36). He is like a loving teacher to the tax collectors and soldiers who came to him for repentance. When Jesus comes to him to be baptised, the Baptist first says no, but eventually agrees.



### II. HUMILITY AND BOLDNESS: VIRTUES OF A MESSENGER

The virtues that made John the Baptist a successful messenger, are his humility and boldness. His humility can, not only be seen in his behavior but also in the heaps of praise Jesus adorned him with. When Jesus started His public ministry John was well established in the minds of the people. He baptised them and asked them to repent. Every time he was asked about his identity, he would point out to Jesus. "After me comes a man who ranks ahead of me because he was before me", (John 01:30). "... I am not worthy to stoop down and untie the thong of his sandals" (Mark 01: 07). "... I need to be baptised by you, and do you come to me?" (Matt 03:14). It was his humbleness that made him baptise Jesus.

The most essential quality for a person who was sent to prepare the way for the Messiah was boldness. John the Baptist could well be one of the boldest personalities in the Holy Bible. He left no stones unturned to speak up the truth. He blatantly spoke the truth to the Pharisees, the tax collectors, the soldiers and finally to King Herod. The message he gives to us is that there would be sin thriving all around us. Not only are we supposed to rid ourselves from it, but we also have to show the boldness to speak against it.

### III. EVEN IN THE DESERT DAYS OF YOUR LIFE, FOCUS ON JESUS CHRIST

John the Baptist takes up a life of suffering voluntarily. He could have easily found an easy way out like Prophet Jonah. He could have chosen to lead a life on his own terms. But like Mother Mary, he willingly takes up a life of thorns and embraces its beauty to become the messenger. Life in the

desert lacks luxury or comfort. In the desert life, John was dressed in a way of his vocation. He wore no fine linen or costly clothes, but camel's hair and leather belt.

The best thing about John the Baptist is that he not only led a life of discipline but also encouraged his disciples to lead the same. Hence we see the disciples of John the Baptist fasting in Matt 09:14. So when we are in the midst of a desert experience in life, St. John teaches us to focus on our spiritual life and prepare the way for the Lord.

### IV. BE A JOHN THE BAPTIST TO OTHERS

When we are assigned a great task, we would be anxious to know about how it all went. Similarly, John the Baptist was assigned the responsibility to pave the way for his Master. Immediately when that is done, he is killed by the cruel and tyrant king. He is happy to have done his part and then leave the scene. He has no qualms in not being able to see the resurrected Messiah. The success of his mission as forerunner to Jesus Christ would make him redundant. Here lies the greatness of John the Baptist. Secondly, he not only proclaimed the Lord's coming but also pointed Him out when he showed Him to his disciples.

Thirdly, the Baptist reminds us of our great responsibility to be the precursors of the Lord through the sacrament of Holy Baptism. So in the letter of St. Paul to the Romans he exhorts them that whoever calls on the name of the Lord shall be saved. But for others to believe they should be told who Jesus Christ is. So to announce the Good News they need to be sent (Romans 10: 13-16).

### CONCLUSION

John the Baptist is introduced to us as the one who "...was not the light, but came to bear witness to the light" (John 01:08). His life can be compared to a candle that sacrifices its life to dispel the darkness around it. Matthias Grunèwald, the famous Renaissance painter, painted the *Crucifixion* (painting inserted). In the painting, Jesus is on the cross, and the women around Him mourn His death. John the Baptist holds the Scriptures in one hand, and with the other hand, points to Jesus Christ. Let our life and mission be to highlight Jesus in the life of others.

◆

## ലോഗോ തെരഞ്ഞെടുത്തു

കുന്നംകുളം ഓർത്തഡോക്സ് മർച്ചന്റ് അസോസിയേഷൻ ലോഗോ തിരഞ്ഞെടുത്തു. കുന്നംകുളം ഭദ്രാസനത്തിൽ ഉൾപ്പെടുന്ന കേരളത്തിനകത്തും പുറത്തും വിദേശ രാജ്യങ്ങളിലുമായി വ്യാപാര രംഗത്ത് ,നേരിട്ടും അല്ലാതെയും പ്രവർത്തിക്കുന്ന ഓർത്തഡോക്സ് വിശ്വാസികളായ അംഗങ്ങളെ മുഴുവൻ കോർത്തിണക്കിക്കൊണ്ട് രൂപീകരിക്കുന്ന സംഘടനയ്ക്ക് വേണ്ടി ലോഗോ ക്ഷണിച്ചിരുന്നു. ഒട്ടനവധി ലോഗോകൾ ലഭിച്ചതിൽ നിന്നും ജിമോൻ ജെയിംസ് പോർക്കുളം രൂപകൽപ്പന ചെയ്ത ലോഗോ തിരഞ്ഞെടുക്കുകയായിരുന്നു. സംഘടനയുടെ രക്ഷാധികാരി കൂടിയായ ഡോ. ഗീവർഗീസ് മാർ യൂലിയോസിന്റെ അധ്യക്ഷതയിൽ കൂടിയ യോഗമാണ് ലോഗോ തെരഞ്ഞെടുത്തത്. ഭാരത സർക്കാർ പുറത്തിറക്കിയ നാണയത്തിനുള്ളിൽ കുന്നംകുളം ദേശവും വ്യാപാരത്തിന്റെ അടിസ്ഥാന ഘടകമായ തുലാസും അതിനു മുകളിൽ ക്രൈസ്തവികതയുടെ അടയാളമായ കുരിശും, ജീവകാരുണ്യ- ക്ഷേമ പ്രവർത്തനങ്ങളെ പ്രതിനിധാനം ചെയ്തു കൊണ്ട് തുലാസിന് താഴെ ചേർത്തുപിടിച്ച കൈകളും ഉൾപ്പെടുത്തി പ്രത്യാശയുടെയും സന്തോഷത്തിന്റെയും നിറമായ പീത വർണ്ണത്തിൽ രൂപകൽപ്പന ചെയ്ത ലോഗോ ഐക്യകണ്ഠേന തെരഞ്ഞെടുക്കുകയായിരുന്നു. ലോഗോ തയ്യാറാക്കിയ ജിമോൻ ജെയിംസിനെ യോഗം പ്രത്യേകം അഭിനന്ദനങ്ങൾ അറിയിച്ചു. സംഘടനയുടെ പ്രഥമ സമ്മേളനത്തിൽ ജിമോൻ ജെയിംസിന് ആദരിക്കുമെന്ന് സമിതി അറിയിച്ചു.




പുതുക്കി പണിയുന്ന അബുദാബി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദേവാലയത്തിന് ലുലു ഗ്രൂപ്പ് ചെയർമാൻ എം. എ. യൂസഫലിയുടെ സഹായ ഹസ്തം. പുതുക്കി പണിയുന്ന ദേവാലയ നിർമ്മാണത്തിലേക്കായി 10 ലക്ഷം ദിർഹമാണ് (2.25 കോടി രൂപ) യൂസഫലി നൽകിയത്. മലങ്കര ഓർത്തഡോക്സ് സഭ ബ്രഹ്മവാർ ഭദ്രസനാധിപൻ യാക്കൂബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത അബുദാബിയിൽ നടന്ന ചടങ്ങിൽ വെച്ച് യൂസഫലിയിൽ നിന്നും തുക ഏറ്റുവാങ്ങി.



ബാംഗ്ലൂർ ക്രൈസ്റ്റ് എം.ജി.ഒ.സി.എസ്.എം. അംഗങ്ങളായ 35 വിദ്യാർത്ഥികൾ സെന്റ് ഗ്രീഗോറിയോസ് കത്തീഡൽ ഹൊസൂർ റോഡ് ഇടവകാംഗങ്ങളുടെ ഭവനങ്ങൾ സന്ദർശിച്ച് ക്രിസ്മസ് ഗാനങ്ങൾ ആലപിക്കുകയും ക്രിസ്മസ് പുതുവത്സര ദൂതും ആശംസകളും അറിയിക്കുകയും ചെയ്തു.




ഓർത്തഡോക്സ് ക്രിസ്ത്യൻ യൂത്ത് മൂവ്മെന്റ് യു.എ.ഇ. സോണൽ കോൺഫറൻസ് അബുദാബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ വച്ച് നടന്നു. യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത, യൂഹാനോൻ മാർ ദിയസ്കോറസ് മെത്രാപ്പോലീത്ത, കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസ്, ജോസ് അന്നംകുട്ടി ജോസഫ് എന്നിവർ പങ്കെടുത്തു.